# യവനസൂനങ്ങൾ



GRADE IV BOOK 4

ബാലൻ പ്രസിദ്ധീകരണങ്ങൾ
തിരുവനന്തപുരം

# യവനസൂനങ്ങൾ




ADAPTED AND

Retold by

എം. എൻ. എം. നായർ

ബാലൻ പ്രസിദ്ധീകരണങ്ങൾ

തിരുവനന്തപുരം

ക. 4·00

# വസന്തോത്സവം.

മധ്യധരണ്യാഴിയിൽ സിസിലി എന്നൊരു ദ്വീപ് ഇപ്പോഴും ഉണ്ട്. അവിടെ വളരെക്കാലം മുമ്പ് സീറസ് എന്നൊരു ദേവി വസിച്ചിരുന്നു. മഴ പെയ്യിക്കുന്നതിനും ഭൂമി സസ്യസമ്പന്നമാക്കുന്നതിനും വേണ്ടി വന്നാൽ നശിപ്പിക്കുന്നതിനും അവർക്ക് ശക്തിയുണ്ട്. സീറസ് ഐശ്വര്യദേവത തന്നെയായിരുന്നു. അവർ ഖിളയാടുന്ന സ്ഥലങ്ങളിൽ ധാന്യങ്ങൾ കുമിഞ്ഞുകൂടുക പതിവാണ്.

സീറസിനു് ജഗന്മോഹിനിയായ ഒരു പുത്രിയുണ്ടായിരുന്നു. പ്രോസർപ്പൈൻ എന്നായിരുന്നു ആ ലാവണ്യയുവതിയുടെ നാമധേയം. മധുമാസകാലംപോലെ മനോഹാരിണിയായ ആ സുകുമാരി ഒരു ചിത്രശലഭത്തെപ്പോലെ തുള്ളിച്ചാടിക്കളിച്ചു വളർന്നു. അമ്മയായ സീറസിന്റെ കൂടെ ഉദ്യാനങ്ങളിലും വയലുകളിലും അവർ കേളിയാടി നടക്കും. സമവയസ്യരായ യുവമോഹിനിമാരുമായി ആടിയും പാടിയും വിളയാടും. പൂവനംതോറും നടക്കും. പൂക്കളിറുത്ത് അവകൊണ്ടു് മാലയുണ്ടാക്കും. ഇങ്ങനെ ഓരോ വിനോദങ്ങളിൽ മുഴുകി ആഹ്ലാദനിർഭരയായി അവർ വളർന്നുവന്നു. സീറസ് ആ ഓമനമകളെ ജീവനു തുല്യം സ്നേഹിച്ചിരുന്നു.

ഭൂമിയ്ക്കടിയിൽ ഇരുളടഞ്ഞ മറെറാരു ലോക മുണ്ട്. ഹേഡീസ് എന്നാണ് അതിൻെറ പേര്. പ്ലൂട്ടോ എന്ന ദേവനാണ് അവിടത്തെ രാജാവ്. അന്ധകാരം നിറഞ്ഞ ആ ലോകത്തിൽ അദ്ദേഹം പോലും ശ്വാസം മുട്ടിയാണ് കഴിച്ചുകൂട്ടുന്നത്. എപ്പോഴും ശൂന്യത, ഏകാന്തത, ഭീകരമായ നിശ്ശബ്ദത. പ്ലൂട്ടോ പലപ്പോഴും പല ദേവതമാരെയും അങ്ങോട്ടു ക്ഷണിച്ചിട്ടുണ്ട്. ക്ലേശങ്ങൾ അങ്ങനെയെങ്കിലും ഒന്നു പങ്കുവയ്ക്കാമല്ലോ എന്ന് അദ്ദേഹം വിചാരിച്ചു. പക്ഷേ പ്ലൂട്ടോയുടെ പത്നിപദം സ്വീകരിച്ച് ആ നിഴലുകളുടെ ലോകത്തേയ്ക്കു പോകുവാൻ ആർക്കും മനസ്സുണ്ടായില്ല.

ഒരു ദിവസം പ്ലൂട്ടോ തൻെറ മനോഹരമായ തേരിൽ കയറി ഭൂമിയിൽ എത്തി. പ്രകാശമാനമായ ഈ ലോകത്തിൻെറ പല ഭാഗങ്ങളിലും അദ്ദേഹം വിനോദസഞ്ചാരം ചെയ്തു. അങ്ങനെ സിസിലിയിലെത്തി. അവിടെയുള്ള ഒരു രമണീയമായ ആരാമത്തിൽ അദ്ദേഹം ഉലാത്തിക്കൊണ്ടിരുന്നു. കരിംകുതിരകൾ വലിക്കുന്ന രഥം അകലെ ഒരിടത്തു നിറുത്തിയിരുന്നു. എവിടെനിന്നോ ഹൃദയം കുളിർപ്പിക്കുന്ന ഒരു മധുരഗാനം കേട്ട് അദ്ദേഹം അവിടെ നിന്നു. ഇടയ്ക്കിടെ മണിനാദംപോലുള്ള പൊട്ടിച്ചിരികളും കാൽച്ചിലമ്പൊലികളും കേൾ

ക്കന്നുണ്ടു്. പ്ലൂട്ടോ സാവധാനത്തിൽ അങ്ങോട്ടു ചെന്നു. പ്രിയ സഖിമാരുടെ മദ്ധ്യത്തിൽ നൃത്തമാടിക്കൊണ്ടു നിൽക്കുന്ന ലോകമോഹിനിയായ പ്രോസർപ്പൈനെ അദ്ദേഹം കണ്ടു. തോഴിമാർ അവളുടെ ചുറ്റും നൃത്തം ചെയ്യുന്നു. അവർ പൂക്കൾ വാരി വാരി വർഷിച്ചു് അവരുടെ രാജകുമാരിയെ പുഷ്പാഭിഷേകം കഴിക്കുന്നു. പ്രോസർപ്പൈൻ ആടുകയും പാടുകയും ഇടയ്ക്കിടെ കിലുകിലാ ചിരിക്കുകയും ചെയ്യുന്നു.

മനം മയക്കുന്ന ഈ കാഴ്ച കണ്ടു് പ്ലൂട്ടോ ആനന്ദലഹരിയിൽ ഉന്മത്തനായിത്തീർന്നു. പ്രോസർപ്പൈനെ എന്തു ക്ലേശം സഹിച്ചും തന്റെ പട്ടമഹിഷിയാക്കണമെന്നു് അദ്ദേഹം ഉറച്ചുകഴിഞ്ഞു. അദ്ദേഹം ഒരു നിമിഷം അവിടെനിന്നു് ഇങ്ങനെ വിചാരിച്ചു. "ഈ കോമളമുഖം എന്റെ ആ ഇരുളടഞ്ഞ ലോകത്തെ പ്രകാശമാനമാക്കും, സംശയമില്ല. ഏതായാലും ഇവളുടെ സമ്മതം വാങ്ങാൻ കാത്തുനിൽക്കാതെ പിടിച്ചുകൊണ്ടുപോകുകതന്നെ."

ഇങ്ങനെ ഉറച്ചുകൊണ്ടു് പ്ലൂട്ടോ അവരുടെ അടുക്കലെത്തി. ഭീകരനായ നരകനാഥന്റെ വേഷം കണ്ടു് ആ കുമാരിമാർ ഭയന്നു കണ്ണുചിമ്മി.

പ്ളൂട്ടോ തൽക്ഷണം പ്രോസർപ്പൈനെ വാരിയെടുത്തു് തേരിൽ ഇരുത്തിക്കൊണ്ടു് അതിവേഗത്തിൽ യാത്ര തിരിച്ചു. സീറസ് മകളെ അന്വേഷിച്ചു് പുറകേ വന്നേക്കുമെന്നു് ഭയന്നു് അദ്ദേഹം ഒരു കുറുക്കു വഴിയെ രഥം ഓടിച്ചു. അവർ ഒരു നദിയുടെ തീരത്തെത്തി. നദി കടക്കുവാൻ പ്ളൂട്ടോ ഒരു വഴിയും കണ്ടില്ല. അതിനാൽ തൻെറ കൈയിലിരുന്ന ദണ്ഡുകൊണ്ടു് അദ്ദേഹം നിലത്തു് രണ്ടു മൂന്നടിച്ചു. എന്തൊരു വിസ്മയം! ഭൂമി പിളന്നു് അകത്തേയ്ക്കു് ഒരു വഴിയുണ്ടായി. രഥം ആ വഴി അതിശീഘ്രം പായിച്ചുതുടങ്ങി. പേടിച്ചു കരഞ്ഞുകൊണ്ടിരുന്ന പ്രോസർപ്പൈൻ അവളുടെ അരഞ്ഞാൺ ആ നദിയിലേക്കെറിഞ്ഞു. ജലദേവതമാർ ആരെങ്കിലും അതു തൻെറ അമ്മയെ ഏല്പിച്ചു വിവരം അറിയിക്കാനിടയാകട്ടെ എന്നു കരുതിയാണു് അവൾ അങ്ങനെ ചെയ്തതു്. രഥം ഹേയ്ഡീസിലെത്തി. പ്ളൂട്ടോ പ്രോസർപ്പൈനെ തേരിൽ നിന്നിറക്കി. "ഇനിമേൽ ഹേയ്ഡീസിൻെറ റാണി നീയാണു്" എന്നു പറഞ്ഞുകൊണ്ടു് അദ്ദേഹം അവളെ സിംഹാസനത്തിൽ പിടിച്ചിരുത്തി.

വൈകുന്നേരം സീറസ് വീട്ടിലെത്തിയപ്പോൾ മകളെ കാണാനില്ല. പുത്രീവത്സലയായ

ആ മാതാവ് മാറത്തടിച്ച് നിലവിളിച്ചു തുടങ്ങി. അവർ ഒരു വിളക്കമായി ആ പ്രദേശമെല്ലാം തിരഞ്ഞു. ഒരു ഫലവുമില്ല. അങ്ങനെ നേരം വെളുത്തു. അവർ വീണ്ടും അന്വേഷണം തുടങ്ങി. കാട്ടും മേട്ടും കടലും എന്നു വേണ്ടാ സകല സ്ഥലങ്ങളും അവർ തിരഞ്ഞു, ഒരു തുമ്പും കിട്ടിയില്ല. വ്യസനപരവശയായ സീറസ് തൻെറ കത്തവ്യങ്ങളും ജോലികളും എല്ലാം വിസ്മരിച്ച് അലഞ്ഞു തിരിഞ്ഞു.

ഐശ്വര്യദേവതയായ സീറസ് ഈ നിലയിലായപ്പോൾ ഭൂമി മരുഭൂമിയായിത്തുടങ്ങി. കൃഷി പിഴച്ചു, മഴ നിലച്ചു, ആകെ നശിച്ചു. ജനങ്ങൾ ഒരു രക്ഷാമാർഗ്ഗവും കാണാതെ അശരണരായി. അവർ ഒത്തൊരുമിച്ച് സീറസിൻെറ അടുക്കലെത്തി സങ്കടമുണർത്തിച്ചു. "എൻെറ മകളെ കണ്ടു കിട്ടാതെ ഞാൻ യാതൊരു കാര്യത്തിലും ശ്രദ്ധിക്കയില്ല" ദേവി അവരോടു ശാഠ്യം പിടിച്ചു. ജനങ്ങൾ പരിഭ്രാന്തരായി ദേവനായകനായ ജൂപ്പിററിനോട്ട് സങ്കടം പറഞ്ഞു.

നാനാദേശങ്ങളിലും പുത്രിയെ അന്വേഷിച്ച് നിരാശയായി സീറസ് വീണ്ടും സിസിലിയിലെത്തി. ഭാഗ്യവശാൽ ആ നദിയുടെ തീരത്തുവന്നു.

ഉടൻ അവരെ കാത്തു കാത്തിരുന്ന ജലദേവത പ്രോസർപ്പൈന്റെ അരഞ്ഞാണം അവരെ ഏല്പിച്ചു് വിവരങ്ങളെല്ലാം ധരിപ്പിച്ചു. പുത്രി ജീവിച്ചിരിപ്പുണ്ടു് എന്നറിഞ്ഞപ്പോഠം സീറസിനു കുറേ ആശ്വാസമായി. തൽക്ഷണം അവർ ഓടി ജൂപ്പിററിന്റെ അടുക്കലെത്തി. പ്ലൂട്ടോ ചെയ്ത അക്രമങ്ങഠം വിശദമായി അദ്ദേഹത്തെ ധരിപ്പിച്ചു.

മാതൃദുഃഖവും ജനങ്ങളുടെ കഷ്ടപ്പാടുകളും കണ്ടു് മനസ്സലിഞ്ഞ ആ ദേവേന്ദ്രൻ സീറസിനോടു ഇങ്ങനെ പറഞ്ഞു. "നിങ്ങളുടെ പുത്രി ഹേയ്ഡീസിൽ നിന്നു് യാതൊരാഹാരവും ഇതേവരെ കഴിച്ചിട്ടില്ലെങ്കിൽ അവളെ തിരിച്ചുകൊണ്ടു പോരാൻ കഴിയും. സമാധാനമായി ഹെയ്ഡീസിൽ ചെന്നു് അവളെ കാണുക."

സന്തുഷ്ടയായ ആ മാതാവു് ഉടൻ അധോലോകത്തിൽ കടന്നു് മകളെ കണ്ടെത്തി. പക്ഷേ കാര്യങ്ങഠം വീണ്ടും കുഴപ്പത്തിലായി. പ്രോസർപ്പൈൻ അന്നു് അവിടെനിന്നു് ആറു പഴം ഭക്ഷിച്ചുപോയിരുന്നു. ഒരു പഴത്തിനു് ഒരു മാസം എന്ന കണക്കിനു് ആണ്ടിൽ ആറുമാസം അവഠം

അധോലോകമായ ഹെയ്ഡീസിൽ താമസിക്ക ണം. അതു കഴിഞ്ഞു് ആറുമാസം ഭൂമിയിൽ വ ന്നു് അമ്മയോടൊന്നിച്ചു് വസിക്കാം.

സീറസ് ആണ്ടിൽ ആറുമാസം ഇങ്ങനെ മക ളോടൊന്നിച്ചു് ഉല്ലാസമായി കഴിയുന്നു. പ്രോസർ പ്പൈൻ ഭൂമിയിലേയ്ക്കു വരുമ്പോൾ വിഷാദമൂക യായ ഭൂമി കുളിർത്തു തളിക്കുന്നു. പൂക്കൾ വിരി യുന്നു; പക്ഷികൾ പാടുന്നു; പ്രകൃതി പുതുപ്പുഞ്ചിരി പൊഴിക്കുന്നു. ഇതാണ് വസന്തകാലം ഇങ്ങനെ യാണ് വസന്താഗമം.

# പരിത്യാഗപരിമളം.

ഗ്രീസിനു സമീപമുള്ള ഒരു ദ്വീപിൽ പണ്ടു് കസിയോപ്പിയ എന്നൊരു സുന്ദരി താമസിച്ചിരുന്നു. അവളെ സൗന്ദര്യ്യഗർവ്വം അനല്പമായി ബാധിച്ചിരുന്നതിനാൽ കാണുന്നവരോടെല്ലാം തൻെറ സൗന്ദര്യ്യത്തെപ്പററി വീമ്പു പറയുക പതിവാണു്. തീർച്ചയായും അവളൊരു സുന്ദരിതന്നെയായിരുന്നു. പക്ഷെ അതിൽനിന്നുണ്ടായ സൗന്ദര്യ്യാഹങ്കാരം അവൾക്കു് ഒരു കളങ്കമായിത്തന്നെ പരിണമിച്ചു. "സൗന്ദര്യ്യത്തിൽ എന്നെ ജയിക്കുവാൻ ഇന്നാരുണ്ടു്? വലിയ സൗന്ദര്യ്യക്കുഴമ്പുകളെന്നു പേരുകേട്ട സമുദ്രദേവതമാരുപോലും എന്നെ ഒന്നു കണ്ടാൽ പിന്നെ തല പൊക്കുകയില്ല; തീർച്ചതന്നെ" കസിയോപ്പിയാ ഒരു കൂട്ടുകാരിയോടു പറഞ്ഞു. ഈ വിവരം എങ്ങനെയോ സമുദ്രദേവതമാർ അറിഞ്ഞു.

സൗന്ദര്യ്യദേവതകളെന്നു പേരു കേട്ടവരാണു് സമുദ്രദേവിമാർ. അവരുടെ ഈ മാഹാത്മ്യത്തെ ചോദ്യം ചെയ്യാൻപോലും ആരുംവിചാരിച്ചിട്ടില്ല.

സൗന്ദര്യറാണികളായി പട്ടം കെട്ടിയിട്ടുള്ള സമുദ്ര ദേവതമാക്ക്, കസിയോപ്പിയായുടെ ധിക്കാരം സഹിക്കാൻ കഴിഞ്ഞില്ല. അവളെ നല്ല പാഠം പഠിപ്പിക്കണമെന്നു് അവർ നിശ്ചയിച്ചു.

ദേവിമാർ ഒരു ഭയങ്കര സർപ്പത്തെ ആ ദ്വീപിലേക്കയച്ചു. സർപ്പം ദ്വീപിൽ വലിയ നാശങ്ങൾ വരുത്തിക്കൂട്ടുവാൻ തുടങ്ങി. വളരെപ്പേരെ കടിച്ചു. അവരിൽ പലരും മരിച്ചു. പലരെ ഓടിച്ചു. ചിലർ പാമ്പിനെ കണ്ടു ഭയപ്പെട്ടു മരിച്ചു. ഇങ്ങനെ അതു് ആ ദ്വീപിൽ ഒരു ഭൂകമ്പകോലാഹലംതന്നെ വരുത്തിക്കൂട്ടി. ജനങ്ങൾ ഭയഭ്രാന്തരായി നാനാവഴിക്കും പാഞ്ഞു തുടങ്ങി. പാമ്പിൽനിന്നു രക്ഷപ്പെടാൻ അവർ ഒരു മാർഗ്ഗവും കണ്ടില്ല. ഒടുവിൽ അവരെല്ലാം കൂടി ആ രാജ്യത്തെ 'ഓറക്കിളിൻെറ' അടുക്കലെത്തി.

പ്രാചീന ഗ്രീസിൽ ധാരാളം ദേവാലയങ്ങളുണ്ടായിരുന്നു. ഇവയിൽ ചിലതു് സുപ്രസിദ്ധ ഓറക്കിളുകളാണു്. ഏതെങ്കിലും സങ്കടം നേരിട്ടുമ്പോൾ ക്ഷേത്രത്തിൽ ചെന്നു പ്രാർത്ഥിച്ചുകൊണ്ടു മുട്ടുപാടു കിടക്കും. അപ്പോൾ അവിടത്തെ ദേവത പ്രത്യക്ഷമായി സങ്കടനിവർത്തിക്കുള്ള മാർഗ്ഗങ്ങൾ ഉപദേശിച്ചു കൊടുക്കും. ഇങ്ങനെയുള്ള ക്ഷേത്രങ്ങ

ളെയാണ് ഓറക്കിൾ എന്നു വിളിച്ചു വരുന്നതു്. ഇങ്ങനെ വളരെ ഓറക്കിളുകൾ പ്രാചീന ഗ്രീസിൽ ഉണ്ടായിരുന്നു.

(കേരളീയ ക്ഷേത്രങ്ങളിലെ വെളിച്ചപ്പാടന്മാർ ഇതിനോടു് സാദൃശ്യമുള്ളവരാണ്. ഭഗവതി ക്ഷേത്രങ്ങളിൽ പലടത്തും ഇന്നും വെളിച്ചപ്പാടന്മാരുണ്ടു്. അവർ ദേവിയുടെ ആവേശമുണ്ടായിതുള്ളി കല്പന പുറപ്പെടുവിക്കുന്ന സമ്പ്രദായം കൊടുങ്ങല്ലൂർ മുതലായ ക്ഷേത്രങ്ങളിൽ ഇന്നും കാണാവുന്നതാണ്.)

റാണിയായ കസ്യോപ്യായും ജനങ്ങളോടൊത്തു് ഓറക്കിളിൽ എത്തിയിട്ടുണ്ടായിരുന്നു. അവർ ക്ഷേത്രത്തിൽ വഴിപാടുകൾ കഴിച്ചു് ഭക്തിപൂർവ്വം പ്രാർത്ഥിച്ചു. അവിടെനിന്നു് ഇങ്ങനെ കല്പനയുണ്ടായി. "കസ്യോപ്യായുടെ ദുർമ്മദം കൊണ്ടുണ്ടായ ഒരാപത്താണിതു്. അവൾ സമുദ്രദേവതമാരെ അപഹസിച്ചു. അവരാണു് ഈ ഘോരസർപ്പത്തെ ഇങ്ങോട്ടയച്ചതു്. ഈ ആപത്തിൽ നിന്നു രക്ഷപ്പെടാൻ ഒരു മാർഗ്ഗമേയുള്ളു. അതു് മറെറാന്നുമല്ല. കസ്യോപ്യാ അവളുടെ ഓമന മകളെ ആ പാമ്പിനു ബലി കൊടുക്കണം. അങ്ങനെ ചെയ്താൽ ആ സർപ്പത്തിൽ നിന്നു് യാതൊരുപദ്രവവും മേലാൽ ഉണ്ടാകയില്ല." ഓറക്കിൾ

ഇങ്ങനെ ഉപസംഹരിച്ചു. ഇടിവെട്ടേററതുപോലെ ജനാവലി സ്തബ്ധമായി. അവരെല്ലാം കണ്ണീരൊഴുക്കിയായി സ്നേഹിക്കുന്ന "ആൻഡ്രോമീഡയെ" ബലി കൊടുക്കയോ? സ്വന്ത ഹൃദയം വലിച്ചുപറിച്ചു് എറിയുന്നതു് അതിനെക്കാൾ വേദന കുറഞ്ഞ ഒന്നാണെന്നു് അവൾക്കു തോന്നി. കസ്യോപ്യാ ഇതിനകം ബോധരഹിതയായി നിലം പതിച്ചു കഴിഞ്ഞിരുന്നു. എന്തു ചെയ്യേണ്ടു എന്നറിയാതെ എല്ലാവരും ധർമ്മസങ്കടത്തിൽപെട്ടു കുഴങ്ങി. കസ്യോപ്യാ ആലസ്യത്തിൽ നിന്നുണർന്നു് ഭ്രാന്തിയെപ്പോലെ ക്ഷേത്രത്തിനുള്ളിലേക്കു പാഞ്ഞു. അവൾ ദേവിയുടെ കാൽക്കൽവീണു് വാവിട്ടു കരയാൻ തുടങ്ങി.

വന്ദ്യ മാതാവേ! മറെറാരു മാർഗ്ഗം ഉപദേശിച്ചുതരണേ! എന്റെ കരളിലും കരളായ ആ തങ്കക്കുട്ടിയെ ഞാൻ എങ്ങനെ ബലികഴിക്കും? എന്റെ സ്വത്തുക്കൾ മുഴുവൻ കൊടുത്തേക്കാം. മകളെ ഞാൻ എങ്ങനെ കൊടുക്കാനാണു്? പ്രിയ മാതാവേ എന്നോടു തരിമ്പും കരുണയില്ലാതെ ഇങ്ങനെ കല്പിക്കരുതെ." എന്നെല്ലാം അവൾ വിലപിച്ചുകൊണ്ടിരുന്നു. ഒാറക്കിൾ തുടർന്നു "ഇല്ലാ, മററു രക്ഷാമാർഗ്ഗമൊന്നുമില്ല." നിന്റെ ഓമന

പുത്രിയെ ബലി കഴിക്കുകതന്നെ വേണം. നിന്റെ രാജ്യവും ജനങ്ങളും രക്ഷപ്പെടണമെന്നുണ്ടെങ്കിൽ ആൻഡ്റോമീഡയെ സർപ്പത്തിനു കൊടുക്കുക."

കസ്യോപ്യാ സാവധാനത്തിൽ അവിടെ നിന്നെഴുന്നേററു് സ്വപ്നത്തിലെന്നപോലെ കൊട്ടാരത്തിലേക്കു നടന്നു. ശോകമൂകരായ ജനങ്ങൾ അവളെ അനുഗമിച്ചു.

കസ്യോപ്യാ കൊട്ടാരത്തിലെത്തി. അമ്മയെ എതിരേല്ക്കാൻ ആൻഡ്റോമീഡ ഓടിയെത്തി. മകളെ നോക്കാൻ പോലും ആ മാതാവിനു കഴിഞ്ഞില്ല. മൃദുമന്ദഹാസം കളിയാടുന്ന ആ മധുരമോഹനമായ വദനം താൻ ആവൎത്തിച്ചു ചുംബനങ്ങൾ കൊണ്ടഭിഷേകം ചെയ്തിട്ടുള്ളതല്ലേ? ഹാ ജഗന്മോഹിനിയായ എന്റെ തങ്കക്കുടത്തിനെ ബലി കഴിക്കുകയോ? അഞ്ചിക്കൊഞ്ചിക്കുഴഞ്ഞു് "അമ്മാ അമ്മിഞ്ഞ" എന്നു മധുരാലാപം ചെയ്തുവരുന്ന ആ സാരള്യലഹരിയെ ഞാൻ വാരിപ്പുണൎന്നതു് ഇന്നലെയല്ലേ! അഹോ അതോൎക്കവെയ്യാ. ആ ശൈവപേശലത എന്നിലുണ്ടാക്കിയ പുളകം ഇതാ ഇപ്പോഴും മാഞ്ഞു കഴിഞ്ഞിട്ടില്ല. ഈ ആനന്ദസങ്കേതത്തെയോ ഞാൻ ബലികഴിക്കേണ്ടു

ത്തു്? ചിന്ത ഈ ഘട്ടത്തിലെത്തിയതും അവരം മോഹാലസ്യപ്പെട്ടതും ഒരുമിച്ചായിരുന്നു.

പരിഭ്രാന്തരായ ആൻഡ്റോമീഡ മാതൃവക്ഷസ്സിൽ തല ചായ്ച്ചു വിങ്ങി വിങ്ങിക്കരഞ്ഞു. പരിചാരികമാർ പരിഭ്രമിച്ചു് ഓടിയെത്തി. അവർ വേണ്ട ശീതോപചാരങ്ങരം ചെയ്തു് കസ്സ്യോപ്യായെ മോഹാലസ്യത്തിൽ നിന്നുണർത്തി. ആ സ്നേഹമയി വിശ്വമോഹിനിയായ മകളെ ആലിംഗനം ചെയ്തുകൊണ്ടു് തേങ്ങിക്കരഞ്ഞു.

കഥകളെല്ലാം ആൻഡ്രോമീഡാ തോഴിമാരിൽ നിന്നറിഞ്ഞു. വൈദ്യുതാഘാതമേററതുപോലെ അവരം ഞെട്ടിപ്പോയി. "മരണം! അഹോ അതിൻെറ മാരകഭീകരതയിലേയ്ക്കു് താൻ എറിയപ്പെടുകയോ? ഹാ അതു ചിന്തിക്കുവാൻ കൂടി വയ്യാ. ഹൃദയത്തിന്നെ പുളകമണിയിച്ചുകൊണ്ടിരുന്ന നിരവധി മോഹനസ്വപ്നങ്ങളിൽ നിന്നു് താൻ വലിച്ചെറിയപ്പെടുകയോ? ഹാ അതു സഹിക്കാൻ എന്നാലാവില്ല. പൂവിട്ടു തുടങ്ങിയ എൻെറ ആശാവല്ലികരം ചീന്തിക്കീറിപ്പറത്തുക! മാടി മാടി വിളിക്കുന്ന മധുരസ്വപ്നങ്ങളുടെ മനം മയക്കുന്ന മാദകകന്ദങ്ങളെ മെതിച്ചു തള്ളുക! ഹാ! അതു സാദ്ധ്യമോ?

സാദ്ധ്യമെങ്കിൽത്തന്നെ വിഹിതമോ? ആനന്ദത്തി ൻെറ ഈ കളിത്തൊട്ടിലിൽ അനുഭൂതികളുടെ കുളിർവെണ്ണിലാവിൽ ആടിപ്പാടി രസിക്കേണ്ട ഞാൻ, തമിസ്രഘോരമായ മരണനരകത്തിലേക്ക് എടുത്തു ചാടുകയോ? അഹോ എനിക്കു വയ്യാ, അതോർക്കുവാൻപോലും എനിക്കു ഭയമാകുന്നു."

ആ മൂന്നാളപ്പോലിനി തളർന്നു താഴെവീണു. ഏതാനും നിമിഷങ്ങൾ കഴിഞ്ഞു. അവൾ പെട്ടെന്ന് ചാടി എഴുന്നേററു. ഒരു ദൃഢനിശ്ചയത്തിന്റെ കാഠിന്യം ആ മുഖത്തു കാണ്മാനുണ്ടായിരുന്നു. "എന്തു? കൈയിൽ കിട്ടിയ കനകാവസരത്തെ ഞാൻ കളഞ്ഞുകുളിക്കയോ? വിദഗ്ദ്ധിത്തം, സ്വാർത്ഥതയുടെ കോമരം തുള്ളൽ ജഢിലാഭിലാഷങ്ങളുടെ പേപ്പാച്ചിൽ ഭീരുത്വത്തിൻെറ ഇളകിയാട്ടം. ഇതല്ലേ എൻെറ ഹൃദയത്തിൽ ഓരിയിട്ടുകൊണ്ടിരുന്നതു്. ഛായ് ആൻഡ്റോമീഡ അത്രയ്ക്കു ധഃപ്പതിച്ചിട്ടില്ല. വിനാശത്തിൻെറ വിസ്തൃതമായ നരകഗത്തത്തിലേക്കു ഇരമ്പിപ്പാഞ്ഞടുക്കുന്ന എൻെറ നാടിൻെറ ഭാഗധേയം എൻെറ കേവലം തുഛമായജീവൻകൊണ്ടു രക്ഷിക്കാമെന്നിരിക്കേ ഞാൻ മടിച്ചുപിന്മാറുക? ഛായ് കരാളമായ ആ സ്വരത്വം നല്ലതു ചെയ്യാനുള്ള സന്ദർഭം ഭാഗ്യ

വാന്മാർക്കുമാത്രം വല്ലപ്പോഴുമൊരിക്കൽ ലഭിക്കു ന്നതാണ്. ആ അപൂർവ്വഭാഗ്യമാണ് വരണമാല്യവുമായി എന്നെ കാത്തുനിൽക്കുന്നത്. അതിനെ തൊഴിച്ചെറിയുക. എന്തൊരു ഭോഷത്വം! നഷ്ടപ്പെടുന്നത് ഒരു വെറും സങ്കല്പസ്വപ്നം, സാക്ഷാൽക്കരിക്കപ്പെടുന്നതോ? ഒരു മഹാസാമ്രാജ്യം.

ആൻഡ്രോമീഡാ ഒരു ദൃഢനിശ്ചയത്തിലെത്തിച്ചേർന്നു. അവൾ അമ്മയെതൊഴുതു. "പ്രിയ മാതാവെ, ഞാൻ ഇതാ പുറപ്പെട്ടു കഴിഞ്ഞു.'' ആൻഡ്റോമീഡാ തിരിഞ്ഞു നടന്നു തുടങ്ങി. അത്ഭുതാധീനരായ നഗരവാസികൾ അവളെ അനുഗമിച്ചു.

അവർ സമുദ്രതീരത്തെത്തി. ബലികർമ്മം നടത്തുവാനുള്ള പുരോഹിതന്മാർ അവളെ അവിടെയുള്ള ഒരു കിഴക്കാംതൂക്കായ പാറയിൽ ചേർത്തുനിർത്തി ചങ്ങലകൊണ്ടു ബന്ധിച്ചു. ദുഃഖനിമഗ്നമായ പൗരസഞ്ചയം കണ്ണീർവാർത്തുകൊണ്ട് നിശ്ചലരായിനിന്നു. ആകാശം കരുത്തിരുണ്ടു. കാററു നിലച്ചു. അലയടങ്ങിയ ആഴിപകച്ചുനിന്നു. പ്രകൃതിയാകെ പ്രകമ്പിതമായി കാണപ്പെട്ടു. കുമാരിയുടെ വദനാരവിന്ദത്തിൽ അപ്പോഴും ഒരു മൃദുസ്മേരം കളിയാടുന്നുണ്ടായിരുന്നു.

ആ കരാളഘോരൻ—ഭീത ഭീകരനായ ആ സർപ്പം, കടലിൽ പൊങ്ങിവന്നു. പർവ്വതം നീന്തിയടുക്കുന്നതുപോലെ അവൻ കരയോടടുത്തു. കുമാരി ഭയംകൊണ്ടു ഞെട്ടി വിറച്ചു. അവൾ കണ്ണു പൊത്തിക്കൊണ്ടു് പാറയിലേക്കു ചാഞ്ഞു. ജനങ്ങളിൽ പലരും മോഹാലസ്യപ്പെട്ടു നിലത്തു വീണു. നാടിൻെറ നറുനിലാവിനെ ഈ ഘോര രാഹു വിഴുങ്ങുവാൻ അനുവദിയ്ക്കുയോ? ദേശാഭിമാനികളായ യുവാക്കളുടെ രക്തം തിളച്ചുതുടങ്ങി. പക്ഷേ ഭയംകൊണ്ടു സ്തംഭിച്ചുപോയ അവയവങ്ങൾക്കു അനങ്ങാൻ കഴിഞ്ഞില്ല. അവൻ നീന്തിയടുക്കുകയാണു്. അതാ ആ ബീഭത്സഭോഗി കരയോടടുത്തുകഴിഞ്ഞു. അവൻ കരയ്ക്കുകയറി പാറയിലേക്കു ഇഴഞ്ഞുപോകുകയാണു്. ഇനിയുള്ള രംഗങ്ങൾ കാണാൻ ശക്തിയില്ലാതെ എല്ലാവരും കണ്ണു പൊത്തി. അപ്പോൾ ആകാശത്തുനിന്നു് ഒരു മുഴക്കം കേട്ടുതുടങ്ങി. എല്ലാവരും കാര്യമെന്തെന്നറിയാതെ സംഭ്രാന്തരായി മേല്പോട്ടു നോക്കി. ഒരു വെള്ളിമേഘം പറന്നുവരുന്നതായി അവർ കണ്ടു.

ആകാശത്തിൽ ഒരു വിനോദസഞ്ചാരത്തിനിറങ്ങിയിരുന്ന പെഴ്സിയൂസ് ഈ ഭയങ്കര രംഗം

കണ്ടു. അദ്ദേഹം തൽക്ഷണം താഴെ ഇറങ്ങി. കരാളഗുഹാമുഖംപോലുള്ള വായും പിളൎന്നുകൊണ്ടു് ആ സൗന്ദൎയ്യസാരത്തോടടുക്കുന്ന സൎപ്പത്തെ അദ്ദേഹം ഒററ വെട്ടിനു കഥ കഴിച്ചു. ആഹ്ലാദം കൊണ്ടു മതിമറന്നു പൗരജനങ്ങൾ ആൎത്തുവിളിച്ചു. പെഴ്സിയൂസ് കുമാരിയെ ചങ്ങലക്കെട്ടിൽനിന്നു മോചിപ്പിച്ചുകൊണ്ടു താഴോട്ടിറങ്ങി. അവരെ മുൻപിൽ നടത്തി പൗരാവലി കൊട്ടാരത്തിലെത്തി. മാററത്തടിച്ചു നിലവിളിച്ചുകൊണ്ടു് നിലത്തു കിടന്നുരുണ്ടുകൊണ്ടിരുന്ന കസ്യോപ്യാ ഈ കോലാഹലങ്ങൾ കേട്ടു് വെളിയിലേക്കു നോക്കി. അവൾ അത്ഭുതാനന്ദവിവശയായി പുറത്തേയ്ക്കോടി. മകളെ വാരിയെടുത്തു് മാറോടണച്ചുകൊണ്ടു് ആ മാതാവു് അവളെ തെരു തെരെ ചുംബിച്ചു.

പ്രഥമദർശനത്തിൽ തന്നെ ആൻഡ്രോമീഡാ പെഴ്സിയൂസിൽ അനുരക്തയായിത്തീൎന്നിരുന്നു. പെഴ്സിയൂസിൻെറ അവസ്ഥയും ഭിന്നമായിരുന്നില്ല. ആ യുവഹൃദയങ്ങളുടെ അഭിലാഷങ്ങൾ യഥാൎത്ഥരൂപം കസ്യോപ്യാ മനസ്സിലാക്കി. അവരുടെ വിവാഹം പൊടിപൊടിയായി നടത്താനുള്ള ഒരുക്കങ്ങൾ തുടങ്ങി.

ആ ശുഭദിനം സമാഗതമായി. നഗരവാസികളെല്ലാം ക്ഷണിക്കപ്പെട്ടിരുന്നു. എല്ലാവരും ഉല്ലാസ സമേതം വന്നു ചേർന്നു തുടങ്ങി. ഒരു ശുഭമുഹൂർത്തത്തിൽ ആൻഡ്റോമീഡാ പെഴ്സ്യൂസിനെ വരണമാല്യം അണിയിച്ചു.

വിവാഹത്തിൻെറ ചടങ്ങുകളെല്ലാം കഴിഞ്ഞു. അതിഥികരം ഉണ്ണാനിരുന്നു. നവദമ്പതികളും ഒരു പ്രധാന സ്ഥലത്ത് ആസനസ്ഥരായി. പരിപാടികരം മുറയ്ക്കു മുമ്പോട്ടു നീങ്ങി. ആനന്ദതരംഗങ്ങളിൽ ഊഞ്ഞാലാടിക്കൊണ്ടിരുന്ന ആ സൽക്കാരശാലയിൽ പെട്ടെന്നു വിരൂപനായ ഒരു വൃദ്ധൻ വന്നു കയറി. അയാരം ഒരു വാരം ചുഴററിക്കൊണ്ടിരുന്നു. ആയുധധാരികളായ അനവധി ഭടന്മാർ അയാളെ അനുഗമിച്ചിരുന്നു. സൽക്കാരശാല തൽക്ഷണം നിശ്ശബ്ദമായി. നവവധുവിൻെറയും അവളുടെ അമ്മയുടെയും മുഖം പെട്ടെന്ന് മ്ലാനമായി. ഭയത്തിൻെറ കരിനിഴൽ ആ മുഖങ്ങളിൽ വീശിക്കഴിഞ്ഞു.

ആൻഡ്റോമീഡയെ തനിക്കു വിവാഹം ചെയ്തു തരണമെന്ന് കസ്യോപ്യായോട്ട് പല ത

വണ ഇയാറ ആവശ്യപ്പെട്ടിട്ടണ്ട്. ആ പുത്രീവാത്സല എങ്ങനെ അതു സമ്മതിക്കും. എന്നാൽ ബലവാനും നീചനുമായ അയാളോട്ട് അക്കാര്യം ഖണ്ഡിതമായി പറയാൻ അവക്ക് ധൈര്യമുണ്ടായിരുന്നില്ല. അതിനാൽ ഓരോ ഉപായങ്ങറ പറഞ്ഞു് ഒഴിഞ്ഞു മാറിക്കൊണ്ടിരുന്നു. ആൻഡ്റോമീഡാ അയാളെ വെറുക്കുകയും ഭയപ്പെടുകയും ചെയ്തു. അവളുടെ കല്യാണം നടക്കാൻ പോകുന്നവെന്നറിഞ്ഞു് അയാറ ചാടിപ്പുറപ്പെട്ടിരിക്കയാണു്.

വൃദ്ധൻ പെഴ്സിയൂസിനെ വിളിച്ചു പറഞ്ഞു. "പെഴ്സിയൂസ് ഞാൻ എൻെറ വധുവായ ആൻഡ്റോമീഡായെ കൊണ്ടുപോകാൻ വന്നിരിക്കയാണു്. മര്യാദയ്ക്കു് അവളെ എൻെറ കൂടെ അയച്ചേയ്ക്കുക. അല്ലെങ്കിൽ ഇവിടെമെല്ലാം ഞാൻ രക്തപ്രളയത്തിൽ മുക്കും." ആൻഡ്റോമീഡാ ഭയപരവശയായി പെഴ്സിയൂസിൻെറ തോളിൽ കെട്ടിപ്പിടിച്ചു.

പെഴ്സിയൂസ് തൽക്ഷണം ചാടി എഴുന്നേററു. തോളിൽ തൂക്കിയിട്ടിരുന്ന സഞ്ചിയിൽ കൈവച്ചു കൊണ്ടു് അദ്ദേഹം പറഞ്ഞു:—"ഹേ മനു

ഷ്യാ, നിങ്ങളുടെ വധുവാണെന്ന് അവകാശപ്പെ ടുന്ന ഈ കുമാരി എൻെറ ധർമ്മ പത്നിയാണ്. അവളെ ആവശ്യപ്പെടാൻ നിങ്ങൾക്ക യാതൊര ധികാരവുമില്ല.''

"എന്നാൽ അതൊന്നു പരിക്ഷിച്ചു കളയാം." എന്നു പറഞ്ഞുകൊണ്ട് അയാൾ പെഴ്സിയൂസി ൻെറ നേരെ കുതിച്ചു. പെഴ്സിയൂസ് സഞ്ചി യിൽ നിന്ന് മെഡൂസായുടെ തല വലിച്ചെടുത്തു. ആ തീക്കണ്ണുകൾ ആ വികൃതവൃദ്ധൻെറ മേൽ പ തിച്ചു. ഉത്തരക്ഷണത്തിൽ അവൻ ഒരു കരിങ്കല്ലാ യിത്തീന്നു. ഈ അത്ഭുതസംഭവം കണ്ട് അയാ ളുടെ ഭൃത്യന്മാർ ജീവനും കൊണ്ട് ഓടി മറഞ്ഞു.

സൽക്കാരശാല വീണ്ടും യഥാസ്ഥിതിയിലാ യി. സദ്യവട്ടങ്ങൾ തുടന്നു. അങ്ങനെ വിവാഹ മഹോത്സവം മംഗളമായിക്കഴിഞ്ഞു.

പെഴ്സിയൂസ് നവവധുവുമായി സ്വദേശ ത്തേക്ക തിരിച്ചു. അവർ അവിടെയെത്തി അമ്മ യുമൊരുമിച്ച് സുഖമായി വാണു.

# കർമ്മഫലം

ഭുവനപ്രഖ്യാതമായ ഏഥൻസിൽ പണ്ടു് ഏജിയ്യൂസ് എന്നൊരു രാജാവുണ്ടായിരുന്നു. അദ്ദേഹം ഒരു ഗ്രാമീണകന്യകയെ വിവാഹം ചെയ്തു് കുറേനാൾ ആ ഗ്രാമത്തിൽ താമസിച്ചു. അവക്കു ഒരാൺകുട്ടിയുണ്ടായി. ഏജിയ്യൂസ് ആ കോമള ശിശുവിനു് തീസിയ്യൂസ് എന്നു നാമകരണം ചെയ്തു. കുട്ടിക്കു നാലഞ്ചു മാസം പ്രായമായപ്പോൾ രാജാവു് ഏഥൻസിലേക്കു തിരിച്ചു പോന്നു. പോരുന്ന അവസരത്തിൽ ഒരു വാളും രണ്ടു ചെരിപ്പുകളും മണ്ണിൽ കുഴിച്ചിട്ടു് അതിനു മുകളിൽ ഒരു വലിയ കല്ലു് എടുത്തുവച്ചിട്ടു് അദ്ദേഹം ഭാര്യയോടു പറഞ്ഞു. "എൻെറ ഓമന മകനെ നീ വേണ്ടവണ്ണം വളർത്തിക്കൊള്ളണം. ഈ കല്ലു് മാററിവയ്ക്കുവാൻ അവനു് ശേഷിയുണ്ടാകുന്ന കാലത്തു് അതിനടിയിലിരിക്കുന്ന വാളും ചെരിപ്പുമെടുത്തുകൊണ്ടു് കൊട്ടാരത്തിലെത്താൻ ശട്ടം കെട്ടണം" ആ സാധ്വി അങ്ങനെതന്നെയെന്നു സമ്മതിച്ചു. ഓമനക്കുഞ്ഞിനെ മാറോടണച്ചു ചുംബിച്ചിട്ടു് പ്രേമവതിയായ പ്രിയപത്നിയോടു യാത്ര പറഞ്ഞു് അദ്ദേഹം രാജധാനിയിലേക്കു മടങ്ങി.

സംഭവബഹുലങ്ങളായ പതിനെട്ടു നീണ്ടവഷ്ങ്ങൾ ഇഴഞ്ഞുനീങ്ങി. തീസിയൂസ് ഒരു യുവാവായിക്കഴിഞ്ഞു. ഭർത്തൃശാസനം നിറവേററാനുള്ള സമയം സമാഗതമായി എന്നു് പുത്രവത്സലയായ ആ മാതാവു് നിശ്ചയിച്ചു. അവർ തീസിയൂസിനെ ആ കല്ലിൻെറ സമീപത്തേയ്ക്കു വിളിച്ചുകൊണ്ടുപോയി. "മകനേ നിൻെറ പിതാവു് ഒരു നിക്ഷേപം നിനക്കായി ഇതിനടിയിൽ സൂക്ഷിച്ചിട്ടുണ്ടു്. ഈ കല്ലു് തള്ളി മാററാൻ നിനക്കു സാധിക്കുന്ന കാലത്തു് ആ നിക്ഷേപമെടുത്തുകൊണ്ടു് നീ കൊട്ടാരത്തിലേക്കു ചെല്ലണമെന്നു് അച്ഛൻ കല്പിച്ചിട്ടുണ്ടു്." അവർ മകനോടു പറഞ്ഞു. ഇതുകേട്ടു് ആനന്ദോന്മത്തനായിത്തീന്ന തീസിയൂസ് ഒററപ്പിടിക്കു് ആ കല്ലു മറിച്ചിട്ടു. അനന്തരം ആ വാളും ചെരിപ്പുകളും കരസ്ഥമാക്കി.

പിതാവിനെ കാണ്മാൻ തീസിയൂസിൻെറ ഹൃദയം വെമ്പൽ കൊണ്ടു. യാത്രാനുമതിക്കായി അദ്ദേഹം അമ്മയുടെ കാൽക്കൽ മുട്ടുകുത്തി. ആ മാതൃഹൃദയം ഏകപുത്രൻെറ വിയോഗം എങ്ങനെ താങ്ങും? അവർ മകനെ പിടിച്ചെഴുന്നേല്പിച്ചു മാറുകെട്ടിപ്പുണന്നു. അവൻെറ ശൈശവസാരള്യം തുളുമ്പുന്ന കവിളിണയിൽ മാറി മാറി ചുംബിച്ചു. അമ്മ

യുടേയും മകന്റേയും കണ്ണുകൾ അശ്രുപൂർണ്ണങ്ങളായി. എങ്കിലും ആ വീരജനിയിത്രി മകനെ അനുഗ്രഹപൂർവം യാത്രയാക്കി.

ഖഡ്ഗപാണിയായ തിസിയൂസ് ഏഥൻസിലേക്ക് തിരിച്ചു. പല കാടുകളും മലകളും മണലാരണ്യങ്ങളും കടന്ന് നിരവധി ആപത്തുകളെ വിജയപൂർവം തരണം ചെയ്ത് അദ്ദേഹം പിതാവിന്റെ രാജധാനിയിലെത്തി. രാജലക്ഷണങ്ങൾ നിറഞ്ഞു തുളുമ്പുന്ന ആ കോമളയുവാവിനെ പുരവാസികൾ കൗതുകപൂർവം നോക്കി നിന്നു. തീസിയൂസിന്റെ രാജാവിനോടുള്ള അത്ഭുതകരമായ രൂപസാദൃശ്യം അവരെ വല്ലാതെ വിസ്മയിപ്പിച്ചു. നഗരത്തിലെ നയനമോഹനങ്ങളായ കാഴ്ചകളും മന്ദിരങ്ങളും, മരതകച്ഛവി കലന്ന കൃത്രിമ തടാകങ്ങളും, മനം കവരുന്ന മലർവാടികളും കൗതുകപൂർവം കണ്ടുകൊണ്ട് രാജകുമാരൻ കൊട്ടാരവാതുക്കലെത്തി. നവ്യാതിഥിയുടെ ആഗമനവൃത്താന്തം നഗരത്തിലെങ്ങും മിന്നൽ വേഗത്തിൽ പ്രചരിച്ചു. അവിടെ ഒരു കോളിളക്കം തന്നെ സംഭവിച്ചു. ഈ വാർത്ത രാജാവായ ഏജീയൂസിന്റെ കർണ്ണങ്ങളിലും ചെന്നെത്തി. പുത്രന്റെ ആഗമനം ആകാംക്ഷാപൂർവം

കാത്തിരുന്ന ഏജീയ്യസ് സന്തോഷപരവശനായി ഗോപുരവാതുക്കൽ പാഞ്ഞെത്തി. അലക്ഷ്യഭാവത്തിൽ വാളും ചുഴററിക്കൊണ്ടു് ശാന്തഗംഭീരനായി നടന്നുവരുന്ന തേജസ്വിയായ കുമാരൻ ഏജിയ്യസിൻെറ കണ്ണുകളിൽ പീയൂഷവർഷംചെയ്തു. വിനയപൂർവം തൻെറ മുമ്പിൽ മുട്ടുകുത്തി നിൽക്കുന്ന ഓമനപ്പുത്രനെ പുണൎന്നുകൊണ്ടു് ആ പിതാവു് അവൻെറ ശിരസ്സിൽ തെരു തെരെ ചുംബിച്ചു. അദ്ദേഹത്തിൻെറ കണ്ണുകളിൽ നിന്നു് ആനന്ദാശ്രുക്കൾ വൈരമണികൾ പോലെ ഉതിൎന്നുകൊണ്ടിരുന്നു.

നഗരം ആഹ്ലാദകോലാഹലങ്ങളാൽ ഇളകിമറിഞ്ഞു. നവമായി ആഗതനായ തേജോമയൻ തങ്ങളുടെ ഭാവിരാജാവാണെന്നറിഞ്ഞപ്പോൾ ആ നഗരവാസികൾക്കുണ്ടായ ആനന്ദം അളവററതായിരുന്നു. അവർ രാജകീയാഡംബരങ്ങളോടുകൂടി തിസിയ്യസിനെ കൊട്ടാരത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. അദ്ദേഹം പിതൃലാളനാനന്ദം അനുഭവിച്ചുകൊണ്ടു് അവിടെ വസിച്ചു. ഉത്സവാഘോഷങ്ങളാൽ നാടുമുഴുവൻ നാകോജ്ജ്വലമായിത്തീൎന്നു.

പ്രാചീനകാലത്തു് ഏഥൻസിൽ ആണ്ടുതോറും ഒരു കായിക മത്സരപ്രകടനം നടത്തിവ

ന്നിരുന്നു. ഇതു് ഒരു ദേശീയ മഹോത്സവമായി ട്ടാണു് ഗ്രീക്കുകാരെല്ലാം കരുതിയിരുന്നതു്. ഒളി മ്പിക്ക മത്സരങ്ങൾ എന്നറിയപ്പെടുന്ന ഈ ക ലോത്സവത്തിൽ വിദൂരരാജ്യങ്ങളിൽ നിന്നുപോലും ധാരാളം ആളുകൾ സന്നിഹിതരായിക്കൊണ്ടി രുന്നു.

ആ കൊല്ലത്തെ ഒളിമ്പിക്ക കായികമത്സരം സമാഗതമായി. മത്സരത്തിൽ ഭാഗഭാക്കുകളാകേ ണ്ടവരും സന്ദർശകന്മാരും ഏഥൻസിലെത്തി. ക്രീററിലെ രാജാവായ മിനോസിൻെറ പുത്രനും മത്സരോത്സവത്തിനു സന്നിഹിതനായി. ആ വീ രകുമാരൻ നിസ്തുലവിക്രമൻ എന്നുള്ള കീർത്തി ഇ തിനകം സമ്പാദിച്ചു കഴിഞ്ഞിരുന്നു. അതിനാൽ ആ രാജകുമാരൻെറ ആഗമനം ഏഥൻസിനെ പ്ര കമ്പിതമാക്കുകതന്നെ ചെയ്തു. സൗന്ദര്യ്യവും സാര ള്യവും വീര്യ്യവും വിനയവും അദ്ദേഹത്തിനു സവി ശേഷം പ്രകാശിച്ചിരുന്നു. അതിനാൽ ജനങ്ങളുടെ ശ്രദ്ധാകേന്ദ്രം ആ കുമാരനായിത്തീൎന്നു. കളി കളിലും കായികമത്സരങ്ങളിലും പ്രഥമസ്ഥാനം കരസ്ഥമാക്കിയ ആ കുമാരൻ "ഒളിമ്പിക്ക് ചാ മ്പ്യനായി" പ്രഖ്യാപിക്കപ്പെട്ടു. ആനന്ദമദമത്ത രായ ജനങ്ങൾ അദ്ദേഹത്തെ ആഹ്ലാദഭേരിക ളോടുകൂടി അനുമോദിച്ചു.

രാജാവായ ഏജിയൂസിന് ഇതു സഹിക്കാൻ കഴിഞ്ഞില്ല. അദ്ദേഹത്തിൻെറ ഹൃദയം അസൂയ കൊണ്ടു് നീറിപ്പുകഞ്ഞു തുടങ്ങി. ആ രാജകുമാരനെ കൊല്ലേണ്ടതു് തനിക്കും തൻെറ പുത്രൻെറ ഭാവിക്കും അനുപേക്ഷണീയമാണെന്ന് അസൂയ അയാളെ ഉപദേശിച്ചു. ഒടുവിൽ അയാൾ ആ ദൃഢനിശ്ചയത്തിലെത്തിച്ചേർന്നു. വിജയപരിലാളിതനായി ക്രീററിലേക്ക തിരിച്ച കുമാരനെ ഏജിയൂസ് വഴിക്കുവച്ച് വധിപ്പിച്ചു.

മിനോസ് രാജാവു് പുത്രൻെറ പ്രത്യാഗമനം കാത്തു് അക്ഷമനായി കഴിയുകയാണു്. തിരിച്ചെത്തേണ്ട സമയം കഴിഞ്ഞു. അദ്ദേഹത്തിൻെറ ഉൽക്കണ്ഠ ആശങ്കയായി മാറി. വളരെ ദിവസം കഴിഞ്ഞിട്ടും കുമാരനെ കാണാനില്ല! ഒടുവിൽ ചില സഞ്ചാരികൾ ഏഥൻസിനടുത്തുള്ള ഒരു വനത്തിൽ നിന്നു് കുമാരൻെറ ശവശരീരം കണ്ടെടുത്തു. അവർ അതു് മിനോസിൻെറ സന്നിധിയിൽ കൊണ്ടുവന്നു. മിനോസിൻെറ അപ്പോഴത്തെ അവസ്ഥ എങ്ങനെ വർണ്ണിക്കാം! അദ്ദേഹം വളരെ നേരം കഴിഞ്ഞാണു് മോഹാലസ്യത്തിൽ നിന്നുണർന്നതു്. ഒരു പൈതലിനെപ്പോലെ ആ പുത്രവത്സലൻ വിങ്ങിവിങ്ങിക്കരഞ്ഞു. അനേകദിവസ

ങ്ങൾ കഴിഞ്ഞാണു് അദ്ദേഹം കിടന്ന കിടപ്പിൽ നിന്നെഴുന്നേററതു്. ഒടുവിൽ ആ ഹൃദയതാപം കരാളമായ പ്രതികാരേച്ഛയായി രൂപം മാറി. നീചനായ ഏജിയൂസിനെ നല്ല പാഠം പഠിപ്പിക്കണമെന്നു് മിനോസ് ദൃഢനിശ്ചയം ചെയ്തു.

കരാളമായ പ്രതികാര വഹ്നി മിനോസിൻെറ ഹൃദയത്തിൽ കത്തിക്കാളിത്തുടങ്ങി. ഏജിയൂസിനോടു പക വീട്ടാതെ ഇനി മാതൃഭൂമിയിൽ കാൽ കുത്തുകയില്ല എന്നു ശപഥം ചെയ്തുകൊണ്ടു് വിപുലമായ സൈന്യസജ്ജീകരണങ്ങളോടുകൂടി മിനോസ് ഏഥൻസിലേക്കു തിരിച്ചു.

നാലഞ്ചു ദിവസത്തെ യാത്രയ്ക്കുശേഷം അവർ ഒരു നഗരത്തിൻെറ കവാടത്തിൽ എത്തി. ആ നഗരത്തിനകത്തു കൂടിയല്ലാതെ കടന്നു പോകാൻ വേറെ വഴിയുണ്ടായിരുന്നില്ല. നഗരവാതിലുകൾ ബന്ധിക്കപ്പെട്ടിരുന്നു. ആ വഴിക്കു മിനോസിനേയും സൈന്യങ്ങളേയും കടത്തിവിടുവാൻ നഗരവാസികൾ വിസമ്മതിച്ചു. അതിനാൽ ആ നഗരം കീഴടക്കാതെ ഗത്യന്തരമില്ലെന്നുവന്നു. മിനോസും സൈന്യങ്ങളും നഗരദുർഗ്ഗത്തിനു വെളിയിൽ പാളയമടിച്ചു.

ആ നഗരം ഭരിച്ചിരുന്നതു് ഒരു കിഴവൻ രാജാവാണു്. അദ്ദേഹത്തിൻെറ നരച്ച തലയുടെ മുൻഭാഗത്തു് ഒരുപിടി കറുത്തു ചുവന്ന മുടി തൂങ്ങി ക്കിടന്നിരുന്നു. അതു് ഭദ്രമായി സ്ഥിതി ചെയ്യുന്നിടത്തോളം കാലം അദ്ദേഹത്തെ തോല്പിച്ചു് ആ നഗരം പിടിക്കാൻ ആക്കും സാധ്യമാകയില്ല. ഈ വിശ്വാസംകൊണ്ടുള്ള ധിക്കാരത്തിലാണു് മിനോസു് ആ വഴിക്കുപോകാൻ നഗരവാസികൾ വിസമ്മതിച്ചതു്.

ആ രാജാവിനു് രൂപവതിയായ ഒരു പുത്രിയുണ്ടായിരുന്നു. മിനോസു് രാജാവു് നഗരത്തിനു വെളിയിൽ പാളയമടിച്ചിരിക്കുന്നുവെന്നുള്ള വാത്ത രാജകുമാരിയുടെ കണ്ണങ്ങളിലും എത്തി. അവൾ കോട്ടയ്ക്കരികിലുള്ള അന്തപ്പുരമാളികയിൽ കയറി വെളിയിലേയ്ക്കു നോക്കി. ഒരു വെള്ളക്കുതിരയുടെ പുറത്തുകയറി സായന്തനസവാരിയ്ക്കിറങ്ങിയിരിക്കുന്ന പ്രൗഢനും സുന്ദരനുമായ മിനോസിനെ അവൾ അടുത്തു കണ്ടു, പ്രഥമദർശനത്തിൽതന്നെ അവൾ അദ്ദേഹത്തിൽ അനുരക്തയായി. അവൾ ആ നിമിഷം മുതൽ അസ്വസ്ഥയായിത്തീൻ. ഒരു ശത്രുവിനെ സ്നേഹിക്കുക, അല്ലാ പ്രേമിക്കുക, അതു എത്ര അപകടം നിറഞ്ഞ ഒന്നാണു്. തൻെറ ആ

ഗ്രഹം എങ്ങനെ നിറവേറും? മാതൃഭൂമിയേയും അതിനെ തകൎത്തു തരിപ്പണമാക്കാൻ കാത്തുകിട ക്കുന്ന ശത്രുവിനേയും ഒരു അവസരത്തിൽ എങ്ങ നെ സ്നേഹിക്കാൻ കഴിയും? രാജകുമാരി ധൎമ്മ സങ്കടത്തിലായി അവളുടെ ഹൃദയശാന്തി നിശ്ശേ ഷം നശിച്ചു. ഊണില്ല, ഉറക്കമില്ല, ഉരിയാട്ടമില്ല, സദാപി ചിന്ത തന്നെ. മാളികയിലെ മൂകമായ ഏകാന്തതയിൽ ഇരുന്നു, അവൾ മീനോസിനെ ഉല്കണ്ഠയോടെ നോക്കി. തന്റെ ഹൃദയം മീനോ സിൽനിന്നു വീണ്ടെടുത്തു് ഹൃദയശാന്തി കൈവരു ത്തുന്നതിനു് അവൾ പലപ്പോഴും വൃഥാ ശ്രമം ചെ യ്തു. അതിനതിനു് അവളുടെ പ്രേമം ശക്തിപ്രാപി ച്ചുകൊണ്ടിരുന്നു. തന്റെ മനോഗതം എങ്ങനെ യെങ്കിലും അദ്ദേഹത്തെ അറിയിച്ചാലോ എന്നു അവൾ ആലോചിച്ചു. പക്ഷേ അതിനു യാതൊരു പായവും കണ്ടില്ല. “ഞാൻ ഈ നഗരകവാടം തുറ ന്നുകൊടുത്താൽ തീൎച്ചയായും അദ്ദേഹം എന്നെ സ്നേഹിക്കും, എന്നവൾ വിചാരിച്ചു. പക്ഷേ അടു ത്ത ക്ഷണത്തിൽ ആ ചിന്താഗതി മാറി. “ഹ്ഹായ്”! എന്റെ നാടും നഗരവും പ്രിയ പിതാവും അതു കൊണ്ടു നശിക്കയില്ലേ? അതു പാടില്ല ഇങ്ങനെ അവൾ ചിന്താക്കുഴപ്പത്തിൽ കുഴഞ്ഞുതുടങ്ങി. അ

വരം നിമിഷങ്ങരം ഓരോന്നായി തള്ളിനീക്കുക യാണു്. മനഃശാന്തി നിശ്ശേഷം അവളെ കൈവിട്ടു. മിനോസിനെ കൂടാതെയുള്ള ജീവിതം ദുർവഹമായി അവരംക്കു തോന്നി. ഒടുവിൽ ആ പ്രേമവികാരം തന്നെ ജയിച്ചു.

രാജകുമാരി രാത്രിയിൽ അച്ഛൻെറ ഉറക്കറയിൽ പ്രവേശിച്ചു് സുഖസുഷുപ്തിയിൽ മുഴുകിക്കിടന്ന അദ്ദേഹത്തിൻെറ കറുത്തു ചുവന്ന തലമുടി ക്കെട്ടു് മുറിച്ചെടുത്തു. അതുമായി അവരം ഗോപുരത്തിലേയ്ക്കു് ഓടി. അതിൻെറ വാതിൽ തുറന്നു് രാജകുമാരി മിനോസിൻെറ മുമ്പിലെത്തി. അപരിചിതയായ ഒരു തരുണിയുടെ അപ്രതീക്ഷിതമായ ആഗമനം അദ്ദേഹത്തെ അമ്പരിപ്പിച്ചു. രാജകുമാരി പറഞ്ഞു.

"അവിടുന്നു് തെല്ലും അന്ധാളിക്കേണ്ട, ഞാൻ ഇവിടുത്തെ രാജാവിൻെറ പുത്രിയാണു്. അങ്ങയെ വിജയശ്രീലാളിതനാക്കാൻ വേണ്ടി ഞാൻ അച്ഛൻെറ രക്ഷാകവചമായ ആ ചുവന്ന മുടി മോഷ്ടിച്ചുകൊണ്ടു വന്നിരിക്കയാണു്. ഇതും എൻെറ പ്രേമവും അങ്ങു് സ്വീകരിച്ചാലും. പ്രഭോ എത്ര

ദിവസമായി ഞാൻ അങ്ങയെ ചിന്തിച്ച് ഉരുകി ക്കൊണ്ടിരിക്കുന്നു.

"ഛായ് കുലടേ കടക്കു പുറത്ത്, പിതൃഘാതകീ നിൻെറ സഹായം എനിക്കാവശ്യമില്ല. നീയും നിൻെറ നന്ദികെട്ട ഹൃദയവും ഇക്ഷണം തുലയണം. കൊട്ടും പിശാചേ് പാലൂട്ടി വളത്തിയ പാണിതലങ്ങളെ—പ്രേമാമൃതം ചൊരിഞ്ഞ പിതൃഹൃദയത്തെ–വത്സലജനകനെ ഭയങ്കരമായി വഞ്ചിച്ച കൊട്ടുംപാതകീ! എവിടെനിന്നോ വന്ന് നിൻെറ നാട്ട ചുട്ട ചാമ്പലാക്കുവാൻ കാത്തു കിടക്കുന്ന ഒരു വൃദ്ധനെ കാമിച്ച്, ആ രാക്ഷസീയമായ ആഗ്രഹവൃത്തിക്കുവേണ്ടി നീ സ്വന്തം പിതാവിനെ ചതിക്കയോ? നീയാണോ രാജകുമാരി? നീയാണോ സ്ത്രീ? നിനക്കൊരു ഹൃദയമുണ്ടോ? ഞാനതു വിശ്വസിക്കണമെന്നോ? കുലദ്രോഹി!" മിനോസ് കോപവെറികൊണ്ട് മാരകരാക്ഷസനെപ്പോലെ അലറി. രാജകുമാരി വിഷണ്ണയായി കണ്ണീർ ധാർത്തുകൊണ്ട് അവിടെ നിന്നു. അവരം ഭയംകൊണ്ട് മലമ്പനിക്കാരനെപ്പോലെ വിറച്ചു.

നേരം പ്രഭാതമായി. മിനോസിൻെറ സൈന്യങ്ങൾ ഉണന്നു. അദ്ദേഹം അവരെ നഗരത്തി

ലേയ്ക്കു നയിച്ചു. സ്വന്തം പരാക്രമംകൊണ്ടുതന്നെ മിനോസ് ആ നഗരം കീഴടക്കി. ഞാൻ വിജയഭേരിയോടുകൂടി നഗരം കടന്നു് കടൽത്തീരത്തെത്തി. തുറമുഖത്തു കിടന്നിരുന്ന കപ്പലുകളെല്ലാം അവർ പിടിച്ചെടുത്തു. മിനോസും സൈന്യങ്ങളും ആ കപ്പലുകളിൽ കയറി. കപ്പൽ ഓരോന്നായി തുറമുഖം വിട്ടു. മിനോസിനെ വിടാതെ പിന്തുടന്നിരുന്ന രാജകുമാരിയും കടൽക്കരയിലെത്തി. അവരം ഒരു പെൺപട്ടിയെപ്പോലെ അവിടെനിന്നു് ഓരിയിട്ടുകൊണ്ടിരുന്നു. മിനോസ് കയറിയിരുന്ന അവസാനത്തെ കപ്പലും തുറമുഖം വിട്ടു. തൽക്ഷണം രാജകുമാരി നിരാശാപാരവശ്യംകൊണ്ടു് കടലിലേയ്ക്കു കുതിച്ചു ചാടി. അവരം നീന്തിച്ചെന്നു് ആ കപ്പലിൽ പിടിച്ചുകൊണ്ടു കരഞ്ഞു തുടങ്ങി. "പ്രിയപ്പെട്ട മിനോസ്, എന്നെക്കൂടി കൊണ്ടു പോവുക. അങ്ങയെക്കൂടാതെ കാൽക്ഷണം പോലും ജിവിക്കാൻ എന്നാലാവുകയില്ല. പ്രഭോ ഞാൻ കൂടെ പോന്നുകൊള്ളട്ടെ. എൻെറ നാട്ടിൽ എനിക്കിനി കാലുകുത്തുവാൻ സാധിക്കുമോ? അങ്ങയുടെ പ്രേമം ഒന്നിനുവേണ്ടി മാത്രമല്ലേ ഞാൻ ആ കട്ടംകൈ ചെയ്തതു്. സ്വാമിൻ എന്നെ നിരാലംബയായി ത

ളളിയിട്ടുപോകരുതേ." ഈ ദീനപ്രലാപങ്ങളെല്ലാം കേവലം വനരോദനമായി പരിണമിച്ചതേയുള്ളു. ധർമ്മധീരനായ മിനോസ് ഇതുകൊണ്ടൊന്നും ഇളകിയില്ല. അദ്ദേഹം അവളെ കണ്ടഭാവം പോലും നടിച്ചില്ല.

മിനോസിൻെറ അനുചരന്മാർ അവളെ തള്ളി വെള്ളത്തിലിട്ടു. ആ പിതൃഘാതകി തിരകൾക്കിടയിൽ മുങ്ങിയും പൊങ്ങിയും കാലിട്ടടിച്ചും വെള്ളം കുടിച്ചും വശം കെട്ടു. തൽക്ഷണം അവളൊരു പക്ഷിയായിത്തീൎന്നു. അവൾ പിതാവിന്റെ കൊട്ടാരത്തിലേയ്ക്കു പറന്നു. കാണുന്നവരെല്ലാം കൈയിൽ കിട്ടിയതുകൊണ്ടു് അവളെ എറിഞ്ഞുതുടങ്ങി. അതുകൊണ്ടു് അവൾക്കു എപ്പോഴും ഉയൎന്നുതന്നെ പറക്കേണ്ടിവന്നു. അവൾ മിനോസിനെ ആദ്യം നോക്കിക്കണ്ട ആ മണിമാളികയുടെ ഭിത്തിയിൽ തലയറഞ്ഞു കരഞ്ഞു. അനന്തരം അവിടെ നിന്നും പറന്നു. അതിൻെറ ചതിയുടെ ചരിത്രം പക്ഷികളെല്ലാം അറിഞ്ഞു. അതിനാൽ അവരെല്ലാം അവളെ കൊത്തി ഓടിച്ചു. അതുകൊണ്ടു് ശോകഭീകരമായ ഏകാന്തതയിൽ ആ വഞ്ചകി ഏകാകിയായി കഴിയേണ്ടിവന്നു.

മിനോസ് സൈന്യസമേതം ഏഥൻസിലെത്തി. തൻെറ ഓമനമകൻെറ ജീവരക്തം കുടിച്ച ആ മണ്ണിൽ കാലു കുത്തിയപ്പോൾ അദ്ദേഹത്തിൻെറ ഹൃദയം പൊട്ടിത്തകൻ. ആ സ്നേഹസമ്പന്നനായ പുത്രവത്സലൻെറ കണ്ണുകളിൽ നിന്നു് അരുവിപോലെ ഒഴുകിയ ചുടുകണ്ണീർ ആ പാപപങ്കിലമായ ഭൂമിയുടെ ഹൃദയം ദഹിപ്പിക്കുവാൻ പോരുന്നതായിരുന്നു. അദ്ദേഹത്തിൽ മങ്ങിക്കിടന്ന പ്രതികാരാഗ്നി ഏജിയൂസിൻെറ പാപോക്ഷ്മളമായ നിശ്വാസ വായു കലന്ന വടക്കൻ കാററു് ആളിക്കത്തിച്ചു.

മിനോസും സൈന്യവും നഗരകവാടത്തിലേക്കു ചീറിപ്പാഞ്ഞു. ഇതറിഞ്ഞു് ഭയവിഹ്വലനായിത്തീന്ന ഏജിയൂസ് നഗരഗോപുരങ്ങളെല്ലാം ഭദ്രമായി ബന്ധിച്ചു് കോട്ടയ്ക്കകത്തു് പതുങ്ങി. മിനോസ് കോട്ടയ്ക്കു വെളിയിൽ പാളയമടിച്ചു താവളമുറപ്പിച്ചു. അടച്ച വാതിലുകൾ അവരെക്കൊണ്ടുതന്നെ തുറപ്പിക്കണമെന്നു് അദ്ദേഹം നിശ്ചയിച്ചു. നഗരത്തിലേയ്ക്കും നഗരത്തിൽ നിന്നു വെളിയിലേയ്ക്കുമുള്ള ഗതാഗതത്തെ ഭദ്രമായി പ്രതിബന്ധിച്ചു കൊണ്ടു് ക്രീററു് സേന, കോട്ടയെ വലയം ചെയ്തു. പ്രത്യക്ഷമായ യാതൊരാക്രമണങ്ങൾക്കും

ഒരുങ്ങാതെ അവർ തിന്നു പുളച്ച് തിമിർത്ത്
മദിച്ച് അവിടെ താമസമായി.

മാസം ഒന്നു രണ്ടു കഴിഞ്ഞു. ഏഥൻസ് ക്രമേണ വറുതിയിലേക്ക നീങ്ങിക്കൊണ്ടിരുന്നു. കോട്ടയ്ക്കകത്തുണ്ടായിരുന്ന ഭക്ഷ്യവിഭവങ്ങളെല്ലാം തീൻ. പുറത്തുനിന്നു കൊണ്ടുവരുവാൻ യാതൊരു മാർഗ്ഗവും ഉണ്ടായിരുന്നുമില്ല. പട്ടിണിയും സാംക്രമികരോഗങ്ങളും അനുനിമിഷം ആയിരക്കണക്കിന് ആളുകളെ വിഴുങ്ങിത്തുടങ്ങി. പുരവാസികൾ ആകെ പരിഭ്രാന്തരായിച്ചമഞ്ഞു. അവർ ഏഥൻസിലെ "ഓറക്കിളിൻെറ" സന്നിധിയിലെത്തി സങ്കടമുണർത്തിച്ചു. "നിങ്ങൾ പോയി മിനോസ് ആജ്ഞാപിക്കുന്നതുപോലെ ചെയ്യുക. മററു യാതൊരു രക്ഷാമാർഗ്ഗവുമില്ല." ഓറക്കിൾ കല്പിച്ചു. ഏഥൻസുകാരുടെ പരമ്പരാഗതവും ചിരാർജ്ജിതവുമായ അഭിമാനസ്തംഭം ഇങ്ങനെ നിലംപതിച്ചു. ശത്രുവിനോടു കാരുണ്യഭിക്ഷ യാചിക്കാൻ അവർ നിർബന്ധിതരായി.

ഉടൻതന്നെ ഏജിയൂസ് നഗരവാസികളുമായി ആലോചിച്ച് ഒരു ദൂതനെ മിനോസിൻെറ അടുക്കലേയ്ക്കയച്ചു. ഏതൊരു കഠോരവ്യവസ്ഥയ്ക്കും

വിധേയരായി കീഴടങ്ങുന്നതിന്ന് അവർ തയ്യാറാണെന്നു് ദൂതൻ മിനോസിനെ അറിയിച്ചു.

സ്നേഹനിധിയായ മിനോസ് ശിലപോലെ കഠിനനുമായിരുന്നു. "ഉത്തമപുരുഷന്മാരുടെ ചിത്തം വജ്ജ്റത്തിലും തു·ലാം കഠിനം" എന്നു ഒരു കവി പാടിയിട്ടുള്ളതു് എത്രയോ അത്ഥവത്താണു്. " രക്തത്തിന്നു പകരം രക്തം തന്നെ " മീനോസ് അട്ടഹസിച്ചു. പരുക്കു പററിയ ഹൃദയം മൃദുലവികാരങ്ങളുടെ ഉറവിടമാകുക സ്വാഭാവികമല്ല. ഹൃദയരക്തം മുഴുവൻ വാന്നു് സുകുമാര വിഭവങ്ങളെല്ലാം ചോന്നു് നിർവ്വികാരനായിത്തീന്നിരുന്ന മിനോസിൽ നിന്നു് ഈ മറുപടിയുണ്ടായതു് കേവലം സ്വാഭാവികം മാത്രമല്ലേ? അദ്ദേഹം തുടന്നു. "ഈ നഗരത്തിലെ ഏററവും ലാവണ്യമുള്ള ഏഴു കന്യകമാരെയും വീര്യസൌന്ദയ്യങ്ങളിണങ്ങിയ ഏഴു യുവാക്കന്മാരേയും ഉടൻ എൻെറ മുമ്പിൽ കൊണ്ടുവരിക. അവരെ ഞാൻ ക്രീററിൽ കൊണ്ടുപോയി മിനോട്ടൂരിനു ബലികഴിക്കും. അതുകൊണ്ടു മാത്രമായില്ല, ആണ്ടുതോറും ഇങ്ങനെ പതിനാലുപേരെ മിനോട്ടൂരിനു ഭക്ഷണമായി ക്രീററിലേയ്ക്കയയ്ക്കുകയും വേണം. ഇതാണെൻെറ വ്യവസ്ഥ. രുധിരദാഹം കൊണ്ടു ആ രാജാധമനെ ഉടൻ അറിയിക്കുക."

ദൂതൻ ഏജിയൂസിൻെറ അടുക്കലേക്കു മടങ്ങി. വിവരം അദ്ദേഹത്തെയും പുരവാസികളെയും അറിയിച്ചു. ഇടിവെട്ടേററ പന്നഗിയെപ്പോലെ ഏഥൻസ് നടുങ്ങി. ക്രൂരമായ ഈ സന്ധിവ്യവസ്ഥ അവക്ക് ക്രനിന്മേൽ കുരുവായിത്തീൎന്നു. എന്തു ചെയ്യാം. "ഒരുത്തൻ പാപകർമ്മം ചെയ്തീടില തിൻ ഫലം, പരക്കെയുള്ളവക്കെല്ലാം അനുഭവിക്കാതെ കഴിയുമോ?" ഏജിയൂസിനെ പ്രസവിച്ച നാട്ട് അവൻെറ പിഴകൾക്കു പ്രായശ്ചിത്തം ചെയ്യുവാൻ തന്നെ തീരുമാനിച്ചു.

ഏഥൻസിലെ പൗരന്മാർ പതിനാലു യുവകോമളരെ തെരഞ്ഞെടുത്തുകൊണ്ടുവന്നു് മിനോസിനു് കാഴ്ചവെച്ചു. കല്പനപ്പടിയെല്ലാം അനുഷ്ഠിച്ചുകൊള്ളാമെന്നു് അവർ കരാർ ചെയ്യുകയും ചെയ്തു.

മിനോസ് "ആ ബലിമൃഗങ്ങ"ളേയും കൊണ്ടു ക്രീററിലേക്കു മടങ്ങി.

